# യുദ്ധത്തെ ചെറുക്കുക
# ബ്രിട്ടീഷ്–അമേരിക്കൻ
# ഉൽപ്പന്നങ്ങൾ ബഹിഷ്കരിക്കുക



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

അമേരിക്കൻ ഭരണാധികാരികൾക്ക് ഭ്രാന്ത് പിടിച്ചിരിക്കുന്നു. സ്വന്തം ജനങ്ങളുടെ എതിർപ്പിനെപ്പോലും വകവെക്കാതെ രണ്ടാം ഗൾഫ് യുദ്ധം ആരംഭിച്ചിരിക്കുന്നു. ഇത് ഗൾഫിൽ ഒതുങ്ങില്ല. ഹിറ്റ്ലർ പേക്കിനാവ് കണ്ട ഒറ്റപ്പെട്ട ഭരണാധികാരി മാത്രമായിരുന്നു. ബുഷും കൂട്ടുകാരുമാകട്ടെ അമേരിക്കയിലെ ആദിവാസികളെ വകവരുത്തുക എന്ന ആദിപാപത്തിൽ ജനിച്ച് ആഫ്രിക്കക്കാരെ അടിമകളാക്കിയ മഹാപാപത്തിൽ വളർന്ന ഒരു ജനവിഭാഗത്തിന്റെ - അമേരിക്കൻ വരേണ്യവർഗത്തിന്റെ - പാപസന്തതികളാണ്. മനുഷ്യത്വം സ്നേഹം മുതലായ വാക്കുകൾ അവർക്ക് അന്യമാണ്. ലോകം മുഴുവൻ കീഴടക്കിയേ അവർ ഒതുങ്ങൂ. അല്ലെങ്കിൽ ലോകത്തെയും അവരവരെത്തന്നെയും നശിപ്പിച്ചുകൊണ്ട്.

ലോകത്തെമ്പാടും, യൂറോപ്പിലും അമേരിക്കൻ ഐക്യനാടുകളിലും അടക്കം, ഈ ഭ്രാന്തിനെതിരായ ശബ്ദം ഉയർത്തി കോടിക്കണക്കിനാളുകൾ യുദ്ധത്തിനെതിരായി തെരുവിലിറങ്ങിയിട്ടുണ്ട്. അതൊന്നും വകവെയ്ക്കാതെയാണ് ബുഷും കൂട്ടരും മുന്നോട്ടു പോകുന്നത്. രണ്ടു പതിറ്റാണ്ടു മുമ്പ് ഇതിനവർ തയ്യാറാകുമായിരുന്നോ എന്ന് സംശയമാണ്. ഭയപ്പെടാൻ ഒരു സോഷ്യലിസ്റ്റ് ചേരിയുണ്ടായിരുന്നു. അണുബോംബുകൾ അമ്മാനമാടിക്കൊണ്ട് തീക്കളി കളിക്കുന്നവരെ തോല്പിക്കാൻ ബോംബുകൾക്കാവില്ല. എല്ലാറ്റിനെയും നശിപ്പിക്കാനേ ബോംബുകൾ ഉപകരിക്കൂ. അപ്പോൾ കൂടുതൽ ഫലപ്രദമായ മറ്റൊരായുധം കണ്ടെത്തേണ്ടിയിരിക്കുന്നു.

എന്തിനാണ് അമേരിക്കയും യൂറോപ്പും മറ്റു വ്യവസായവൽകൃതരാജ്യങ്ങളും ഈ തീക്കളി കളിക്കുന്നത്. ലോകത്തെമ്പാടുമുള്ള പ്രകൃതിവിഭവങ്ങളുടെ മേൽ ആധിപത്യം സ്ഥാപിക്കാൻ. എന്നിട്ടോ അവകൊണ്ടുണ്ടാക്കുന്ന ഉൽപ്പന്നങ്ങൾ വിറ്റഴിക്കാനുള്ള വിപണി നിയന്ത്രിക്കാൻ. അതിലൂടെ ലാഭം, കൂടുതൽ ലാഭം ഉണ്ടാക്കാൻ. അപ്പോൾ അവരുടെ ഏറ്റവും ദുർബലമായ ഭാഗം, മർമം എവിടെക്കിടക്കുന്നു എന്ന് നമുക്ക് മനസ്സിലായി. വിപണിയിലും അതിൽനിന്ന് നാം ചരക്കുകൾ വാങ്ങിക്കുന്ന പ്രക്രിയയിലും. അവർക്ക് സാധനങ്ങൾ വിൽക്കാൻ പറ്റിയില്ലെങ്കിലോ? പിന്നത്തെ കഥ പറയേണ്ട. മൊത്തം വില്പനയിൽ ഒന്നോ രണ്ടോ ശതമാനം കുറഞ്ഞാൽപോലും അതേൽപിക്കുന്ന ആഘാതം ഗുരുതരമായിരിക്കും - ആഗോളതലത്തിൽ രൂപപ്പെട്ടുവരുന്ന പ്രത്യാക്രമണത്തിന്റെ ഒരു രൂപം ബഹിഷ്കരണമാണ്. നിരവധി രാജ്യങ്ങളിലെ യുദ്ധവിരുദ്ധ പ്രസ്ഥാനങ്ങളും നവ സാമ്രാജ്യത്വ വിരുദ്ധ പ്രസ്ഥാനങ്ങളും അമേരിക്കൻ കോളകൾ, കുപ്പിവെള്ളം, അമേരിക്കൻ കമ്പനികളുടെ പെട്രോൾ മുതലായവ ബഹിഷ്കരിക്കാൻ ആഹ്വാനം ചെയ്തിട്ടുണ്ട്.

ഇന്ത്യയുടെ സ്വാതന്ത്ര്യസമരക്കാലത്ത് ഗാന്ധിജി മുന്നോട്ടുവെച്ച സമരായുധങ്ങളിൽ പ്രധാനമായിരുന്നു ബഹിഷ്കരണവും സ്വദേശിയും. സ്വാതന്ത്ര്യാനന്തര ഭാരതത്തിൽ ബഹിഷ്ക്കരണം പ്രസക്തമല്ലാതായി. ബ്രിട്ടനെകെട്ടുകെട്ടിക്കാനായിരുന്നല്ലോ അതിനെ ആയുധമാക്കിയത്. സ്വാതന്ത്ര്യാനന്തരം വിദേശി ഉൽപാദനം അവഗണിക്കപ്പെട്ട് മുതലാളിത്ത സ്വദേശിയായി എല്ലാ പ്രോത്സാഹനവും. വിദേശനിർമിതമോ വിദേശ സഹായത്തോടെ നിർമിച്ചതോ ആയ ചരക്കുകളുടെ മേലുള്ള നമ്മുടെ ആശ്രിതത്വം ദിനംപ്രതി വർധിച്ചുവരികയാണ്. കഴിഞ്ഞ ഒന്നരപ്പതിറ്റാണ്ടു കാലത്തെ അനുഭവം പറയുകയും വേണ്ട. മൂലധനച്ചരക്കുകളായ യന്ത്രങ്ങളുടെ കാര്യത്തിലടക്കം ശാസ്ത്ര -സാങ്കേതിക രംഗത്ത് നമുക്ക് 1980 കളായപ്പോഴേക്ക് 80 ശതമാനത്തിലേറെ സ്വാശ്രയത്വം കൈവരിക്കാൻ കഴിഞ്ഞിരുന്നു. പിന്നീടുണ്ടായ നയവ്യതിയാനം മൂലം ഈ നേട്ടം നാം ഇല്ലാതാക്കി. ആശ്രിതത്വമുണ്ടായത്. ഇന്ന് വാഹനങ്ങൾ, റേഡിയോ, ടി.വി, ഫ്രിഡ്ജ്, വാഷിങ് മെഷിൻ, ടോർച്ച് തുടങ്ങിയ ഡസൻകണക്കിനു വരുന്ന ഗാർഹിക സ്ഥിരോപഭോഗ വസ്തുക്കളുടെ കാര്യത്തിൽ മാത്രമല്ല നിത്യോപയോഗ സാധനങ്ങളായ സോപ്പ്, പേസ്റ്റ്, ഡിറ്റർജന്റ്, കാപ്പി, തേയില, ശീതള പാനീയങ്ങൾ, എന്തിന് കുടിവെള്ളത്തിന്റെ കാര്യത്തിൽപോലും ആശ്രിതത്വം വർധിക്കുകയാണ്.

ടി.വി, മറ്റു മാധ്യമങ്ങൾ എന്നിവയിലൂടെ ബ്രാൻഡുകൾക്കടിമപ്പെട്ട നമ്മളും നമ്മുടെ കുട്ടികളും ഭാരതത്തിന്റെ ഭാവിയെ മാത്രമല്ല, മനുഷ്യരാശിയുടെ ഭാവിയെക്കൂടി അപകടത്തിലാക്കുകയാണ് എന്ന കാര്യം തിരിച്ചറിയുന്നില്ല. നാം കൊടുക്കുന്ന ഓരോ രൂപക്കും ഏതാനും പൈസ നമ്മെ മാനസികമായി അടിമപ്പെടുത്താനും ഏതാനും പൈസ നമ്മെ അടിച്ചമർത്താനും തമ്മിലടിപ്പിക്കാനുമുള്ള ആയുധങ്ങൾ നിർമിക്കാനും ഉപയോഗിക്കപ്പെടുന്നു എന്ന കാര്യം നാം മനസ്സിലാക്കുന്നില്ല. ഇവയുടെ കടയ്ക്കലാണ് ബഹിഷ്കരണ പ്രസ്ഥാനം കത്തിവെക്കുന്നത്. ആഗോളവൽക്കരണവും ഉദാരവൽക്കരണവും സൃഷ്ടിക്കുന്ന ഒട്ടനവധി പ്രശ്നങ്ങൾക്ക് ചെറിയതോതിലെങ്കിലും പരിഹാരം കാണാൻ സ്വദേശിപ്രസ്ഥാനം സഹായിക്കും. ഈ ധാരണകളുടെ അടിസ്ഥാനത്തിലാണ് ശാസ്ത്രസാഹിത്യ പരിഷത്ത് അംഗങ്ങൾ ബഹിഷ്കരണ പ്രതിജ്ഞ എടുത്തത്.

നാമെല്ലാം ഉപയോഗിക്കുന്ന വസ്തുക്കളെ പല തരത്തിൽ വർഗീകരിക്കാം.

1. ധനികദരിദ്രഭേദമന്യേ ഉപയോഗിക്കുന്നവ; പണക്കാരും ഇടത്തരക്കാരും മാത്രം ഉപയോഗിക്കുന്നവ, പണക്കാർ മാത്രം ഉപയോഗിക്കുന്നവ.
2. ഉപയോഗിച്ചാൽ തീരുന്നവ, ആവർത്തിച്ചാവർത്തിച്ചുപയോഗിക്കാവുന്നവ.
3. വിപണിയിൽ ഇന്ത്യൻ ബദലുകൾ സുലഭമായവ, ദുർലഭമോ ഇല്ലാ

ത്തതോ ആയവ.

4. ടാറ്റാ, ബിർളാ, അംബാനി, ഗോദ്റെജ് മുതലായ വൻ ബിസിനസ്സുകാർ-കുത്തകകൾ - ഉല്പാദിപ്പിക്കുന്നവ. പ്രാദേശികമായി ഉല്പാദിപ്പിക്കുന്നവ.

നാമോരോരുത്തരും ഒരുവർഷം ആകെ വാങ്ങുന്ന വ്യത്യസ്തയിനം ചരക്കുകളുടെ എണ്ണം നോക്കുകയാണെങ്കിൽ അത് നൂറുക്കണക്കിനു വരും. അവയിൽ പലതും - അരി, ഗോതമ്പ്, പരിപ്പ്, പച്ചക്കറി മുതലായവ - പ്രാദേശികമോ ദേശീയമോ ആയ ഉല്പന്നങ്ങളാണ്. അല്ലാത്തവയും ഉണ്ട്. എല്ലാ വിദേശച്ചരക്കുകളും ഒറ്റയടിക്ക് ബഹിഷ്കരിക്കാൻ പ്രയാസമായിരിക്കും, സൈദ്ധാന്തികമായി അസാധ്യമല്ലെങ്കിലും. ബഹിഷ്കരണത്തിന് അതിവേഗം വഴങ്ങുന്ന ചില സാധനങ്ങളുണ്ട്. അവയിൽ നിന്ന് ആരംഭിക്കാം. പ്രായേണ എല്ലാവരും ഉപയോഗിക്കുന്നതും വൈവിധ്യമാർന്ന പ്രാദേശിക ബദലുകൾ ഉള്ളതും ആയ സാധനങ്ങളാണിവ. ഉദാഹരണത്തിന് സോപ്പുകൾ, ഡിറ്റർജന്റുകൾ, പേസ്റ്റുകൾ, തേയില, കാപ്പി, ശീതള പാനീയങ്ങൾ, കുടിവെള്ളം.

ഇവ നിർമിക്കുന്ന രണ്ടുമൂന്നു കമ്പനികളെ പേരെടുത്തു പറയേണ്ടതുണ്ട്. കൊക്കക്കോള, പെപ്സിക്കോള (ഇവ രണ്ടും അമേരിക്കൻ കമ്പനികളാണ്), ഹിന്ദുസ്ഥാൻ ലിവർ, നെസ്ലെ തുടങ്ങിയ ഏതാനും ചിലവ വൈദേശികാടിമത്വത്തിന്റെ സൂചകങ്ങളാണ്. അവയുടെ മാഗ്ഗി, പലതരം പൊട്ടറ്റോ ചിപ്സ്, ഐസ്ക്രീമുകൾ തുടങ്ങി നമുക്കോരോരുത്തർക്കും എളുപ്പത്തിൽ തിരിച്ചറിയാനും ബഹിഷ്കരിക്കാനും പറ്റുന്ന ഒട്ടേറെ സാധനങ്ങളുണ്ട്. ഒരു തുടക്കമെന്ന നിലക്ക് മേൽകൊടുത്ത ആറു തരം സാധനങ്ങളെ ബഹിഷ്കരണ മേഖലകളായി എടുക്കാം. അവയുടെ ബ്രാൻഡ് നെയിം, കമ്പനി/വിതരണം എന്നിവ കൊടുത്തിരിക്കുന്നു. കേരളത്തിലെ ഏതൊരാൾക്കും ഇതിൽ രണ്ടോ മൂന്നോ ഇനങ്ങൾ ഉടനെ ബഹിഷ്കരിക്കാനും പകരം പ്രാദേശിക ഉല്പന്നം സ്വീകരിക്കാനും പ്രയാസമില്ല. ചിലവയുടെ ലഭ്യത മെച്ചപ്പെടുത്തേണ്ടിവരും കാലക്രമത്തിൽ അവ ചെയ്യാം.

ആഗോളവൽക്കരണത്തിനെതിരായ നിലപാട് എടുത്തിട്ടുള്ള എല്ലാ പ്രസ്ഥാനങ്ങളിലേയും അംഗങ്ങളും അവുടെ അനുഭാവികളും ഇങ്ങനെ ഒരു തീരുമാനമെടുത്തു നടപ്പാക്കുകയാണെങ്കിൽ അതിന് ദേശീയതലത്തിൽ മാത്രമല്ല, അന്തർദേശീയ തലത്തിലും ഉള്ള പ്രത്യാഘാതം ശക്തമായിരിക്കും. മറിച്ച് ബ്രാൻഡ് അടിമത്വത്തിൽ നിന്ന് പുറത്ത് കടക്കാൻ നാം തയ്യാറായില്ലെങ്കിൽ പിന്നെ നമുക്ക് മറ്റൊരു മോചനവുമില്ല. ഇന്ത്യൻ ഭരണകൂടത്തിന്റെ സ്വഭാവം മാറിയാലും, അവിടെ ഇടതുപക്ഷ ജനാധിപത്യ ഗവൺമെന്റുകൾ വന്നാലും, പുരോഗമനപരമായ നടപടികൾ എടുക്കാൻ - ഇത്തരം സാധനങ്ങളുടെ മേൽ നിയന്ത്രണം ഏർപ്പെടുത്താൻ - തടസ്സമായി നിൽക്കുന്ന നാം തന്നെ ആയിരിക്കും.

ഒരു തുടക്കമെന്ന നിലയിൽ അമേരിക്കൻ കമ്പനികളുടെ ഉല്പന്നങ്ങളായ കൊക്കക്കോള, പെപ്സിക്കോള എന്നിവയും ബ്രിട്ടീഷ് കമ്പനിയായ ഹിന്ദുസ്ഥാൻ ലിവറിനെയും ബഹിഷ്കരിക്കുകയും ഇതിനായി വിപുലമായ പ്രചരണ പരിപാടികൾ സംഘടിപ്പിക്കുകയും വേണം.

**ഉല്പന്നങ്ങൾ** **കമ്പനി**

**കുളിക്കുവാനുള്ള സോപ്പ്**

| ഉല്പന്നങ്ങൾ | കമ്പനി |
|---|---|
| ലക്സ് സോപ്പുകൾ | ഹിന്ദുസ്ഥാൻ ലിവർ |
| റെക്സോണ | ” |
| ലിറിൽ | ” |
| ലൈഫ്ബോയ് സെപ്പുകൾ | ” |
| ബ്രീസ് സോപ്പുകൾ | ” |
| ഹമാം | ” |
| എല്ലെ | ” |
| മോട്ടി | ” |
| പിയേഴ്സ് | ” |
| ഫെയർ ആൻഡ് ലൗവ്‌ലി | ” |
| ഡെനിം | ” |
| സാൽവൻ | ” |
| ഡോവ് | ” |
| സോമെക്സ് | ” |
| ജെയ് സോപ്പുകൾ | ” |
| പോൺസ് | ” |
| ക്ലിയറസിൽ | പ്രോക്ടർ &ഗാമ്പിൾ |
| ഡെറ്റോൾ | റിക്കറ്റ്&കോൾമാൻ |
| നീക്കോ | പാർക്ക് ഡേവീസ് |
| ജോൺസൺ ബേബി സോപ്പ് | ജോൺസൺ & ജോൺസൺ |
| ഫാ | ഹെങ്കൽ |
| സെൻസ് | എൽ.ജി |
| പാമോലീവ് | കോൾഗേറ്റ് പാമോലീവ് |

സ്വദേശി ഉൽപ്പന്നങ്ങൾ

തുളസി, സമതാ സോപ്പ്, ചന്ദ്രിക, രാധാസ്, മെഡിമിക്സ്, ആയൂർ മിക്സ്, സിന്തോൾ, മാർഗോ, ഫെയർഗ്ലോ, നമ്പർ വൺ, ശിഖാകി, ആൾകെയർ, സന്തൂർ, ബേബി സോഫ്റ്റ്, മിൽക് റോസ്, ഐവ, ലക്സ്- എക്സ്പക്ടോറൻസ്, ഗ്ലാഡിസ്, കാമില, മൈസൂർ സാൻഡൽ, രാജു ഓറഞ്ച്, യാരി-കൊല്ലം, അബാബ-കൊല്ലം, ആര്യ-നീം, സ്വസ്തിക്, ചന്ദ്രൻ, വിജിൽ, പ്യാരി, ഗാന്ധി ദർശൻ സോപ്പുകൾ, കസ്തൂരി ഹെർബൽ, കസ്തൂരി സാൻഡൽ, കൈരളി, കാവേരി

**ചായ/കാപ്പി**

| ഉല്പന്നങ്ങൾ | കമ്പനി |
|---|---|
| ബ്രൂക്ക്ബോണ്ട് ഗ്രീൻ ലേബൽ | ഹിന്ദുസ്ഥാൻ ലിവർ |
| റെഡ് ലേബൽ | ” |
| യെല്ലോ ലേബൽ | ” |
| എ-വൺ | ” |
| ലിപ്റ്റൺ | ” |

ശബരി ടീ, കണ്ണൻ ദേവൻ ടാറ്റാ, ടെട്‌ലി, ഡബ്ൾ റോസ്റ്റ്, അഗ്നി, ആസ്സാം ആപ്പിൾ വാലി കൊല്ലം, എ.വി.ടി., ആദിത്യ, മൗണ്ടൻ മിസ്റ്റ് - ഹാരിസൺ, മൈക്കിൾസ് ടീ

| | |
|---|---|
| 3 റോസ് | ” |
| ടൈഗർ | ” |
| ഡയമണ്ട് | ” |
| ഡബിൾ ഡയമണ്ട് | ” |
| ബ്ലൂ ഡയമണ്ട് | ” |
| ടീ ടോപ്പ് | ” |
| ചിയേഴ്സ് | ” |
| ബ്രൂ | ” |
| നെസ്ടീ | നെസ്‌ലേ |
| സൺറെഡ് | ” |
| നെസ്കഫേ | ” |

മഹാരാജ്, പല്ലവി, മഹാവീർ, റോയൽ കോഫി, ലക്ഷ്മി കോഫി, ഇൻഡ്യൻ കോഫീ ബോർഡിന്റെ കോഫി പൗഡർ

**ടൂത്ത്പേസ്റ്റ് / പൗഡർ**

| | |
|---|---|
| കോൾഗേറ്റ് ടൂത്ത്പേസ്റ്റ് | കോൾഗേറ്റ് പാമോലീവ് |
| കോൾഗേറ്റ് ടൂത്ത് പൗഡർ | ” |
| ക്ലോസ് അപ് | ഹിന്ദുസ്ഥാൻ ലിവർ |
| പ്രൊപ്പോഡെന്റ് | ” |
| സിഗ്നൽ | ” |

ടൂത്ത്പേസ്റ്റ്, പ്രോമിസ്, ടൂത്ത് പൗഡർ, നീം, ഗോപാൽ ടൂത്ത് പേസ്റ്റ്, പൗഡർ, ഡാബർ ടൂത്ത് പേസ്റ്റ്, ഡാബർ ടൂത്ത് പൗഡർ, വികോ വജ്രദന്തി, നമ്പൂതിരീസ് ദന്തധാവനചൂർണം, ബബൂൽ/ തെർമോസീൽ

**ടൂത്ത് ബ്രഷ്**

| | |
|---|---|
| കോൾഗേറ്റ് | കോൾഗേറ്റ് പാമോലീവ് |
| ക്ലോസ്അപ് | ഹിന്ദുസ്ഥാൻ ലിവർ |
| പെപ്സഡന്റ് | ” |
| പെർഫക്ട് ബ്രഷ് | ” |
| പോപ്പുലർ ബ്രഷ് | ” |
| ഗംകെയർ ബ്രഷ് | ” |
| എയിം ടൂത്ത് ബ്രഷ് | ” |

പ്രൂഡന്റ്, ഡോ.സ്ട്രോം, പ്രോമിസ്, നീം

**അലക്ക് സോപ്പ്/പൗഡർ**

| | |
|---|---|
| സൺലൈറ്റ് | ഹിന്ദുസ്ഥാൻ ലിവർ |
| റിൻ | ” |
| വീൽ | ” |
| സർഫ് | ” |
| 501 | ” |
| ഡോമെക്സ് | ” |
| ജഗ്മഗ് | ” |
| ഏരിയൽ | പ്രോക്ടർ & ഗാമ്പിൾ |
| ടൈഡ് | ” |
| ഗയിൻ | ” |

നിർമാ കേക്ക്/ വാഷിങ് പൗഡർ, ഡെറ്റ് കേക്ക്, വാഷിങ് പൗഡർ, സ്വസ്തിക് വിഷിങ് പൗഡർ, എക്സ്പല്ലർക്ലീനിങ് പൗഡർ, ചെക്ക്, ആക്ഷൻ 55, ഡോബി, കിസ്സാൻ വാഷിങ് പൗഡർ, കിസ്സാൻ വാഷിങ് സോപ്പ്, മാവേലി സോപ്പ്, ശബരി സോപ്പ്, 508, മേൻമ സോപ്പ്, വനമാല സോപ്പ്, പവിഴം സോപ്പ്, സൺപ്ലസ്, സ്റ്റാർലൈറ്റ്

| | | |
|---|---|---|
| ഹെങ്കോ | ഹെങ്കൽ | |
| **ക്ലീനിങ് പൗഡർ** | | |
| വിം | ഹിന്ദുസ്ഥാൻ ലിവർ | |
| **ഷേവിംഗ് ക്രീം** | | ഇമാമി, അഫ്ഗാൻ, സീലക്സ്, ഗോദ്റെജ് |
| ഓൾഡ് സ്പൈസ് | പ്രോക്ടർ & ഗാമ്പിൾ | |
| ലാദർ | ” | |
| പാമോലീവ് | കോൾഗേറ്റ് പാമോലീവ് | |
| മെൻകോൾ | ” | |
| ഫ്രഷ് | ” | |
| പോൺസ് | ഹിന്ദുസ്ഥാൻ ലിവർ | |
| ഡെനിം | ” | |
| **ബ്ലേഡ്** | | ടോപ്പാസ്, അശോക്, ഗെലന്റ്, ലേസർ, സൂപ്പർ മാക്സ്, സിൽവർ പ്രിൻസ് |
| സെവൻ ഒ ക്ലോക് | ഗില്ലറ്റ് കമ്പനി | |
| ഇറാസ്മിക് | ” | |
| സ്വിഷ് | ” | |
| പനാമ | ” | |
| വിൽമാൻ | വിൽകിംഗ്സൺ | |
| വിൽട്ടെഡ്ജ് | സോയി ലിമിറ്റഡ് | |
| **സൗന്ദര്യവർധക വസ്തുക്കൾ** | | |
| പോൺസ് | ഹിന്ദുസ്ഥാൻ ലിവർ | ഡാബർ ഷാംപൂ, സിദ്ധ ഷാംപൂ, ഇമാമി, കായ, ഷെഹനാസ് ക്രീം, എക്സെൽ ഹെയർ ക്രീം, ഫെയർ എവർ, പ്രിയങ്ക, വീക്കോ ടർമെറിക് ക്രീം, ആയുർ, ബറോലിൻ ക്രീം, കാവേരി, ഇമാമി ക്രീം, വിന്റേജ്, അഫ്ഗാൻ ലാവെണ്ടർ, അഫ്ഗാൻ സനോ, ചന്ദ്രിക |
| പിയേഴ്സ് | ” | |
| റെക്സോണ | ” | |
| ഓറഞ്ച് ഷാമ്പു | ” | |
| ലക്സ് ഷാമ്പു | ” | |
| ആൾക്ലിയർ ക്ലിനിക് | ” | |
| ക്ലിനിക് പ്ലസ് | ” | |
| സൺസിൽക് | ” | |
| നിഹാർ ക്ലിനിക് ഹെയർ ഓയിൽ | ” | |
| ഡനീം സ്പ്രേ | ” | |
| ഫെയർ ആൻഡ് ലൗവ്ലി | ” | |
| ഫെയ്സ് വാഷിങ് | ” | |
| ആക്സ് സ്പ്രേ | ” | |
| പോൺസ് ബ്യൂട്ടി സ്നോ | ” | |
| പാമോലിവ് ഷാമ്പു | കോൾഗേറ്റ് പാമോലീവ് | |
| പാന്റയിൽ ഷാമ്പു | പ്രോക്ടർ & ഗാമ്പിൾ | |
| ഹെഡ് & ഷോൾഡേഴ്സ് ഷാമ്പു | ” | |

| | | |
|---|---|---|
| മെഡികെയർ | പ്രോക്ടർ & ഗാമ്പിൾ | |
| ഓൾഡ് സ്പൈസ് (ഹെയർക്രീം) | " | |
| ക്ലിയറസിൽ ഷാമ്പു | " | |
| ക്ലിയർടോൺ | " | |
| ഫെയർ ആൻഡ് ലൗവ്ലി | ഹിന്ദുസ്ഥാൻ ലിവർ | |
| നിവ്യു ക്രീം | " | |
| ചാർമിസ്ക്രീം | കോൾഗേറ്റ് പാമോലീവ് | |
| **<u>ടാൽക്കം പൗഡർ</u>** | | |
| ലിറിൽ | ഹിന്ദുസ്ഥാൻ ലിവർ | സിന്തോൾ, എക്സോട്ടിക്ക, ലാക്മെ പൗഡർ, സന്തൂർ, ലവെണ്ടർ |
| പോൺസ് | " | |
| ഡ്രീം ഫ്ളവർ | " | |
| ലൈറ്റ് & ഫ്രഷ് | " | |
| ഡെനിം ടാൽക്ക് | " | |
| കുട്ടിക്കൂറ | മുള്ളർ & ഫിപ്സ് | |
| നൈസിൽ | ഹെയിൻസ് | |
| ലാവൻഡർ | " | |
| ജോൺസൺ | ജോൺസൺ & ജോൺസൺ | ബേബി സോഫ്റ്റ് |
| **<u>എണ്ണ ഭക്ഷ്യ വസ്തുക്കൾ</u>** | | |
| ഡാൽഡ | ഹിന്ദുസ്ഥാൻ ലിവർ | തുഷാർ, അമൃത്, സൺഡ്രോപ്പ്, പോസ്റ്റുമാൻ, ഫ്ളോറ, ധാര, പശുമാർക്ക്, (സൺഫ്ളവർ ഓയിൽ) |
| സോയറി | ബ്രിട്ടാനിയ കമ്പനി | |
| രുചി ഗോൾഡ് | മലേഷ്യൻ | |
| എവരിഡെ | നെസ്ലേ | |
| **<u>പാനീയങ്ങൾ</u>** | | |
| ഹോർലിക്സ് | സ്മിത്ത് ക്ലെയിൻ ബീച്ചം | |
| വീവ | " | വിവോ നെക്സ്, പ്രോട്ടോവിറ്റ, റെഡിഫർ, പ്രോട്ടോലാക് - ഹിപ്പ് - ലാക്ടൊചെം, ന്യൂട്രൽ ഡിലാക് ടൊചെം, ഹെയിൻസ് |
| ബൂസ്റ്റ് | ഹോർലിക്സ് ലിമിറ്റഡ് യു.കെ | |
| മാൾട്ടോവ | കോംപ്ലാൻ | |
| കോംപ്ലാൻ | " | |
| ബോൺവീറ്റ | കാഡ്ബറീസ് ഇന്ത്യ ലിമിറ്റഡ് | |
| ബാഗ്രീസ് വൈററ് ഓട്സ്. | എസ്.എഫ്.എ സ്നാക്ക് ഫുഡ്സ് | |
| പ്രോട്ടിനെക്സ് | ഫൈസർ | |
| ഓവൽടീൻ പ്ലസ് | നോവാർട്ടീസ് | |
| ഡീ പ്രോട്ടീൻ | ബ്രിട്ടീഷ് ബയോളജിക്കൽസ് | |
| **<u>പാൽ ഉൽപ്പന്നങ്ങൾ</u>** | | |
| മിൽക്ക്മേഡ് | നെസ്ലെ | അനിക് സ്പ്രേ, അനിക്, സാഗർ, |
| എവരിഡേ | " | |

| | | |
|---|---|---|
| 3 റോസ് | " | |
| ടൈഗർ | " | |
| ഡയമണ്ട് | " | |
| ഡബിൾ ഡയമണ്ട് | " | |
| ബ്ലൂ ഡയമണ്ട് | " | |
| ടീ ടോപ്പ് | " | |
| ചിയേഴ്സ് | " | മഹാരാജ്, പല്ലവി, മഹാവീർ, റോയൽ കോഫി, ലക്ഷ്മി കോഫി, ഇൻഡ്യൻ കോഫീ ബോർഡിന്റെ കോഫി പൗഡർ |
| ബ്രൂ | " | |
| നെസ്ടീ | നെസ്‌ലേ | |
| സൺറൈഡ് | " | |
| നെസ്കഫേ | " | |
| **ടൂത്ത്പേസ്റ്റ് / പൗഡർ** | | ടൂത്ത്പേസ്റ്റ്, പ്രോമിസ്, ടൂത്ത് പൗഡർ, നീം, ഗോപാൽ ടൂത്ത് പേസ്റ്റ്, പൗഡർ, ഡാബർ ടൂത്ത് പേസ്റ്റ്, ഡാബർ ടൂത്ത് പൗഡർ, വികോ വജ്രദന്തി, നമ്പൂതിരീസ് ദന്തധാവനചൂർണം, ബബൂൽ/ തെർമോസീൽ |
| കോൾഗേറ്റ് ടൂത്ത്പേസ്റ്റ് | കോൾഗേറ്റ് പാമോലീവ് | |
| കോൾഗേറ്റ് ടൂത്ത് പൗഡർ | " | |
| ക്ലോസ് അപ് | ഹിന്ദുസ്ഥാൻ ലിവർ | |
| പ്രൊപ്പോഡെന്റ് | " | |
| സിഗ്നൽ | " | |
| **ടൂത്ത് ബ്രഷ്** | | |
| കോൾഗേറ്റ് | കോൾഗേറ്റ് പാമോലീവ് | പ്രൂഡന്റ്, ഡോ. സ്ട്രോം, പ്രോമിസ്, നീം |
| ക്ലോസ്അപ് | ഹിന്ദുസ്ഥാൻ ലിവർ | |
| പെപ്സഡന്റ് | " | |
| പെർഫക്ട് ബ്രഷ് | " | |
| പോപ്പുലർ ബ്രഷ് | " | |
| ഗംകെയർ ബ്രഷ് | " | |
| എയിം ടൂത്ത് ബ്രഷ് | " | |
| **അലക്ക് സോപ്പ്/പൗഡർ** | | നിർമാ കേക്ക്/ വാഷിങ് പൗഡർ, ഡെറ്റ് കേക്ക്, വാഷിങ് പൗഡർ, സ്വസ്തിക് വിഷിങ് പൗഡർ, എക്സ്പല്ലർക്ലീനിങ് പൗഡർ, ചെക്ക്, ആക്ഷൻ 55, ഡോബി, കിസ്സാൻ വാഷിങ് പൗഡർ, കിസ്സാൻ വാഷിങ് സോപ്പ്, മാവേലി സോപ്പ്, ശബരി സോപ്പ്, 508, മേൻമ സോപ്പ്, വനമാല സോപ്പ്, പവിഴം സോപ്പ്, സൺപ്ലസ്, സ്റ്റാർലൈറ്റ് |
| സൺലൈറ്റ് | ഹിന്ദുസ്ഥാൻ ലിവർ | |
| റിൻ | " | |
| വീൽ | " | |
| സർഫ് | " | |
| 501 | " | |
| ഡോമെക്സ് | " | |
| ജഗ്മഗ് | " | |
| ഏരിയൽ | പ്രോക്ടർ & ഗാമ്പിൾ | |
| ടൈഡ് | " | |
| ഗയിൻ | " | |

| | | |
|---|---|---|
| ഗുഡ് ഡേ | ” | 'മാൻസ്, സാൻപിറ്റേഴ്സ്, |
| മാരിഗോൾഡ് | ” | മിൽക്കാ എ.പി.എൻ ബ്ര |
| ടൈഗർ | ” | ഡ്, മറ്റു പ്രാദേശിക |
| നൈസ് | ” | ഉൽപ്പന്നങ്ങൾ |
| 50 50 | ” | ന്യൂട്രീൻ ബിസ്കറ്റ്, |
| ക്രീം ട്രീറ്റ് | ” | ഫോസ്റ്റർ ബിസ്ക്റ്റ്, |
| ലിക്കറ്റിൽ ഹാർട്ട് | ” | പാർലെ ക്രെയ്സ്, |
| ഹോർലിക്സ് ബിസ്കറ്റ് | സ്മിത്ത് ക്ലെയിൻ ബീച്ചം | ക്വാളിറ്റി |
| കാഡ്ബറീസ് | കാഡ്ബറീസ് ഇന്ത്യ ലിമിറ്റഡ് | |
| **ഭക്ഷ്യ വസ്തുക്കൾ** | | |
| മാഗി | നെസ്‌ലെ | ഹാപ്പി സ്വാഷ്, ജാം, |
| കോക്കനട്ട് മിൽക്ക് പൗഡർ | ” | പിക്കിൾസ്, പാലാട്ട്, |
| മസ്സാല നൂഡിൽസ് | ” | ഗ്രാന്റ് മാ, ഈസ്റ്റേൺ, |
| വെജി മസാല | ” | മേളം |
| കിസ്സാൻ സ്ക്വാഷ്, ജാം, | ഹിന്ദുസ്ഥാൻ ലിവർ | മേളം ആട്ട, എലൈറ്റ |
| പിക്കിൾസ് | | ആട്ട, കുത്തുവിളക്ക് |
| അന്നപൂർണ ആട്ട, | ” | ആട്ട, സ്പിൽബറി ആട്ട, |
| ഉപ്പ്, ബസുമതി അരി | | സ്പ്രിങ്കിൾ ഉപ്പ്, പരൽ |
| | | ഉപ്പ്, ട്രോഫി ബസുമതി |
| | | അരി, ഫാൽകോ - |
| | | ബസുമതി |
| **ശീതള പാനീയങ്ങൾ** | | |
| ഫാന്റ | കൊക്കക്കോള | പാം ലെഹർ |
| കോക്കക്കോള | ” | പാം കോള |
| സ്പ്രൈറ്റ് | ” | |
| മാസാ | ” | ഫ്രൂട്ടി, മിൽമാ മാംഗോ |
| റഷ് | ” | രസ്ന, ട്രിങ്ക, ജീവ്, |
| മിറിന്റ | പെപ്സി | ജ്യോതി, മിൽമ |
| സെവൻ അപ്പ് | ” | |
| ലെഹർ | പെപ്സി | |
| സ്ലൈസ് | ” | |
| ആഹാ | ” | |
| സിട്രാ | ” | |
| ബെറി | ” | |
| ട്രോപ്പിക്കാന | ” | |

| | | |
|---|---|---|
| **കുടിവെള്ളം** | | ബിസ്‌ലേരി, ഗ്രീൻ |
| കിൻലി | കൊക്കകോള | വാലി, ബിസ്മിലാരി |
| അക്വഫിന | പെപ്സി | |
| **കൊതുകു നാശിനി** | | ആൾ ഔട്ട്, മാക്സോ, |
| മോർട്ടീൻ | റിക്കിറ്റ് ബെൻകിൻസൺ | ഗുഡ്നൈറ്റ്, ഓഡോ |
| റെയിഡ് മാറ്റ് | ഹിന്ദുസ്ഥാൻ ലിവർ | മോസ് |
| റെയിഡ് കോയിൻ | " | |
| **ടയറുകൾ** | | |
| എയർസ്റ്റോൺ | എയർസ്റ്റോൺ ഇന്റർ നാഷണൽ | അപ്പോളോ, വിക്രാന്ത്, |
| സിയറ്റ് | സിയറ്റ് ഇന്ത്യാ ലിമിറ്റഡ് | ജെ.കെ.ടയർ, മോഡി, |
| ഗുഡ് ഇയർ | ഗുഡ് ഇയർ | ശ്രീചക്ര, പ്രീമിയർ, |
| ഡൺലപ് | ഡൺലപ് കോർപ്പറേഷൻ | എം.ആർ.എഫ്., ടി.വി.എസ്. |
| **പാദരക്ഷകൾ** | | |
| പവ്വർ | ബാറ്റ ഇന്ത്യ ലിമിറ്റഡ് | റബ്കോ, പ്രീമിയർ, |
| ബാറ്റ | " | ലൂണാർ, പാരഗൺ |
| നോർത്ത് സ്റ്റാർ | " | |
| പ്യൂമ | കരോണ | |

## യുദ്ധം എന്ന കച്ചവടം

ഇറാഖിലെ യുദ്ധത്തിന്റെ ലക്ഷ്യം കച്ചവടമാണ് - എണ്ണക്കച്ചവടം, കുടിവെള്ളക്കച്ചവടം എന്നിവയാണ് ഇതിൽ പ്രധാനം. കൂടാതെ യുദ്ധത്തിൽ തകരുന്ന ഇറാഖിനെ പുനർനിർമിക്കാനുള്ള ജോലികളും. ഇവയിൽ കണ്ണുംനട്ടിരിക്കുന്ന അമേരിക്കൻ ബ്രിട്ടീഷ് ബഹുരാഷ്ട്ര കമ്പനികളാണ് യുദ്ധത്തിന് പ്രേരിപ്പിക്കുന്നത്. നടപ്പാക്കുന്ന ബ്രിട്ടീഷ് - അമേരിക്കൻ ഭരണാധികാരികൾ നേരത്തെ ഇത്തരം കമ്പനികളിൽ ഉദ്യോഗസ്ഥരായിരുന്നു. അവർക്കൊന്നും സ്വന്തമായ രാഷ്ട്രീയപാരമ്പര്യം അവകാശപ്പെടാനില്ല.

കച്ചവടത്തിന്റെയും ലാഭത്തിന്റെയും മത്സരത്തിൽ നമുക്ക് നഷ്ടമാവുന്നത് നിരപരാധികളായ നമ്മുടെ സഹോദരങ്ങളുടെ വിലയേറിയ ജീവനാണ്. മനുഷ്യജീവൻ ഇങ്ങനെ പന്താടാനുള്ള അവകാശം ആരും ബുഷിന് നൽകിയിട്ടില്ല. ജനാധിപത്യം തകർക്കാനും മനുഷ്യാവകാശം ഇല്ലാതാക്കാനും ആരും ബുഷിനെ ഏൽപ്പിച്ചിട്ടില്ല. അതിനാൽ ബുഷിനെ പിടിച്ചുകെട്ടാനും ബഹുരാഷ്ട്ര കമ്പനികളെ നിലക്ക് നിർത്താനും അവരുടെ ലാഭത്തെ നിയന്ത്രിക്കണം. കച്ചവടത്തെ ചെറുക്കണം. അവരുടെ ഉൽപ്പന്നങ്ങൾ ബഹിഷ്കരിക്കണം. ഇതു തീരുമാനിക്കാനും നടപ്പാക്കാനും നമുക്ക് കഴിയും. അതെ, സാമ്രാജ്യത്വ യുദ്ധത്തെ തോൽപ്പിക്കാനുള്ള ശക്തമായൊരു

ആയുധം തന്നെയാണ് ഉപഭോഗം. ഉപഭോഗത്തെ ആയുധമാക്കുക. അമേരിക്കൻ ബ്രിട്ടീഷ് ഉൽപ്പന്നങ്ങൾ ബഹിഷ്കരിക്കുക.

## ബഹിഷ്ക്കരണം:

## ആഗോള വത്ക്കരണത്തിനും യുദ്ധത്തിനുമെതിരെ

ഇന്ന് ഏതൊരു കൊച്ചുകുട്ടിക്കുമറിയാവുന്ന വാക്കാണ് ആഗോള വത്ക്കരണം. പലരും അതിനെ അക്ഷരാർത്ഥത്തിൽ വ്യാഖ്യാനിക്കുന്നു. കംപ്യൂട്ടർ, ഇന്റർനെറ്റ്, സെൽഫോൺ മുതലായ ആധുനിക സാങ്കേതിക വിദ്യയുടെ വരദാനങ്ങൾ ആഗോളവത്കരണത്തിന്റെ ഗുണങ്ങളായി അവർ കാണുന്നു. നമ്മുടെ ആളുകൾ ഗൾഫിൽ പോയി ജോലി ചെയ്യു ന്നതും അമേരിക്കൻ കമ്പനികളുടെ കംപ്യൂട്ടർ ജോലികൾ ഇവിടെയുള്ള ടെക്നോപാർക്കുകളിലിരുന്നുകൊണ്ട് നമ്മുടെ കുട്ടികൾ നിർവഹിക്കുന്നതും ആഗോളവത്കരണത്തിന്റെ നേട്ടങ്ങളല്ലേ എന്നവർ ചോദിക്കുന്നു. പക്ഷേ ഇത്തരം നേട്ടങ്ങൾ ലോക വ്യാപാര സംഘടന നിലവിൽ വരുന്നതിനു മുൻപുതന്നെ പടിപടിയായി നടപ്പിൽ വന്നതാ ണല്ലോ. അന്നും അന്താരാഷ്ട്ര വ്യാപാരവും സാങ്കേതിക മുന്നേറ്റങ്ങളും ഗൾഫ് പണവും ഒക്കെ ഉണ്ടായിരുന്നു. അവയുടെ നിയമങ്ങളാണു മാറിയത്.

കച്ചവടമാണ് സർവപ്രധാനമെന്നും കർഷകരോടും തൊഴിലാളികളോടും ദുർബല വിഭാഗങ്ങളോടും ഭരണകൂടത്തിനുള്ള ഉത്തരവാദിത്വവും, എന്തിന് ദേശീയ രാഷ്ട്രങ്ങളുടെ പരമാധികാരം പോലും, സ്വതന്ത്ര വിപണിയുടെ ആവശ്യങ്ങൾക്കു കീഴ്പ്പെടണമെന്നുമുള്ള പുതിയ സിദ്ധാന്തമാണ് ബഹുരാഷ്ട്രക്കുത്തകൾ ആരോഗ്യവൽക്കരണത്തിന്റെ പേരിൽ കൊണ്ടുവന്നത്. അതുകൊണ്ടു തന്നെ കൂടുതൽ അർത്ഥവ്യക്തത വരാനായി 'കോർപറേറ്റ് ഗ്ലോബലൈസേഷൻ' (ബഹുരാഷ്ട്രക്കമ്പനികളുടെ ആഗോളവത്കരണം) എന്ന പ്രയോഗമാണ് പലരും ഉപയോഗിക്കാറുള്ളത്. എങ്ങനെ വിളിച്ചാലും കാര്യം ഒന്നുതന്നെ.

ചുരുക്കത്തിൽ, താരിപ്പുകളും നികുതികളും തടസ്സമാകാതെ, യഥേഷ്ടം ഏതു രാജ്യത്തും കച്ചവടം നടത്താനും മുതൽ മുടക്കാനും ലാഭം കൊയ്യാനും, ഇഷ്ടക്കേടുണ്ടായാൽ അതുപോലതന്നെ കടപൂട്ടി സ്ഥലം വിടാനുമുള്ള സർവതന്ത്രസ്വതന്ത്രതയാണ് ബഹുരാഷ്ട്രക്കമ്പനികൾ നേടിയെടുത്തിരിക്കന്നത്. 'ഇതല്ലാതെ വേറെ വഴിയില്ല' എന്ന പരാജയ ചിന്ത എതിർപ്പുകളെ വന്ധ്യംകരിച്ചിരിക്കുന്നു. കുത്തകക്കമ്പനികളുടെ തേരോട്ടത്തിനു തടയിടാൻ ദേശീയ സർക്കാരുകൾക്കുപോലും ഇഛാശക്തിയില്ലാതായിരിക്കുന്നു.

ലോകത്തിലെ ഏറ്റവും വമ്പിച്ച വ്യാപാരക്കമ്മി (പ്രതിവർഷം 40,000 കോടി

ഡോളർ) അനുഭവിക്കുന്ന അമേരിക്കയുടെ സമ്പത്ത് നിലനിർത്തുന്നത് അവരുടെ ചിറകിൻ കീഴിലുള്ള ബഹുരാഷ്ട്രക്കമ്പനികളും അവർ കൊള്ള ചെയ്തു കുമിഞ്ഞു കൂട്ടുന്ന ഡോളറുമാണ്. ഈ സമ്പത്താണ് അവരുടെ ആയുധശേഷിക്കാധാരം. ഈ ആയുധമേൽക്കോയ്മയാണ് ഇറാക്കിലെന്നപോലെ തങ്ങൾക്കനഭിമതമായ ഏതു രാജ്യത്തും കടന്നുകയറി ആക്രമിക്കാനുള്ള ധാർഷ്ട്യം അവർക്കു നൽകുന്നത്. ഒരു വിധത്തിൽ നോക്കിയാൽ അമേരിക്കയുടെ സായുധ സാമ്രാജ്യത്വവും ആഗോളവത്കരണത്തിന്റെ സാമ്പത്തിക നവകോളനീകരണവും ഒരേ നാണയത്തിന്റെ ഇരുവശങ്ങൾ മാത്രം. രണ്ടിനേയും ഒന്നിച്ചുതന്നെ എതിർക്കണം. ഏതെങ്കിലും ഒന്നിനെതിരായ പ്രതിരോധം രണ്ടിനുമെതിരായ സമരമായി മാറുകയും ചെയ്യും.

ബ്രിട്ടീഷ് സാമ്രാജ്യത്വത്തെ കൊമ്പുകുത്തിക്കുന്നതിനു ഗാന്ധിജി ആവിഷ്കരിച്ച ബഹിഷ്ക്കരണം തന്നെയാണ് അമേരിക്കൻ ഭരണകൂടത്തെയും അതിനെ നിയന്ത്രിക്കുന്ന വിദേശക്കുത്തകളെ ചെറുക്കാനുള്ള ഏറ്റവും ഉചിതമായ സമരമുറ. വിപണി സമ്പദ്വ്യവസ്ഥയിൽ നമ്മുടെ വാങ്ങൽ ശേഷിയും ഉപഭോഗവും തന്നെയാണ് ഏറ്റവും മൂർച്ചയുള്ള ആയുധം. ഏതു വമ്പനെതിരെയും എത്ര നിസ്സഹായനായ വ്യക്തിക്കും ഉപയോഗിക്കാവുന്ന ആയുധങ്ങളാണ് ബഹിഷ്ക്കരണവും സ്വദേശിയും

അമേരിക്കയുടെയും അവരുടെ കൂട്ടാളികളുടെയും സമ്പത്തിന് ആധാരമായ ബഹുരാഷ്ട്രക്കമ്പനികളുടെ ഉത്പന്നങ്ങൾ പടിപ്പടിയായി ബഹിഷ്ക്കരിക്കുന്നതിലൂടെ അവരുടെ യുദ്ധവെറിക്കെതിരെ ശക്തമായ ഒരു സന്ദേശം അയയ്ക്കുക മാത്രമല്ല നാം ചെയ്യുന്നത്. നാമോരോരുത്തരും ആഗോളവത്കരണത്തിനെതിരായുള്ള പോരാട്ടത്തിൽ പോരാളികളാകുകയുമാണ്. ബഹുരാഷ്ട്ര ഉത്പന്നങ്ങൾക്കു പകരം പ്രാദേശിക ഉത്പാദനവും ഉപഭോഗവും പ്രോത്സാഹിപ്പിക്കുന്നതിലൂടെ നമ്മുടെ ചെറുകിട ഉത്പാദകരെ നാം സംരക്ഷിക്കുകയാണ്. സ്വാശ്രയത്തിലൂന്നുന്ന സമരമുറയാണിത്. അതോടൊപ്പം തന്നെ, ആഗോളവത്കരണത്തിനും യുദ്ധവെറിക്കുമെതിരെ യോജിച്ച രാഷ്ട്രീയ നിലപാടുകളെടുക്കാൻ നമ്മുടെ രാഷ്ട്രീയ പ്രസ്ഥാനങ്ങൾക്കും ബഹുജനസംഘടനകൾക്കും ഉത്തേജനവും സമ്മർദ്ദവും ഏകാനും ഈ സമരരൂപം സഹായിക്കും.

**കോളയിൽ നിന്നു തുടങ്ങാം**

പെപ്സിക്കോളയും കൊക്കോക്കോളയും ആദ്യം വേണ്ടെന്നുവയക്കാം ദാഹശമനത്തിന് അവരുടെ കുപ്പിവെള്ളവും (കിന്‌ലേയ്, അക്വാഫിനാ) നമുക്കു വേണ്ട.

നമ്മുടെ കുട്ടികൾക്കു നെസ്‌ലെയുടെയും കാഡ്ബറിയുടെയും

ചോക്ക്‌ലറ്റുകളും മിഠായികളും വാങ്ങിക്കൊടുക്കാതിരിക്കാം. അവ വേണ്ട എന്നു കുഞ്ഞുങ്ങളോട് പറയാം.

മോഡേൺ ഫുഡ് എന്ന ദേശീയ കമ്പനിയെ ചുളുവിലയ്ക്കു തട്ടിയെടുത്ത ഹിന്ദുസ്ഥാൻ ലിവർ (ഇവർ യൂനിലിവർ എന്ന ബഹുരാഷ്ട്രക്കമ്പനിയുടെ ഇൻഡ്യൻ പതിപ്പാണ് - ഹിന്ദുസ്ഥാൻ എന്ന പേരുകേട്ട് തെറ്റായ ധാരണയൊന്നും വേണ്ട!) എന്ന ബഹുരാഷ്ട്ര ഭീമന്റെ ഉത്പന്നങ്ങളും നമുക്ക് പടിപടിയായി ബഹിഷ്ക്കരിക്കാം. ആദ്യം സോപ്പുതന്നെയാകട്ടെ. കടയിൽ വാങ്ങാൻ കിട്ടുന്ന സോപ്പുകളിൽ ഒട്ടുമിക്കവയും (ലക്സ്, റെക്സോണാ, ലൈഫ്ബോയ്, പീയേഴ്സ്) ഹിന്ദുസ്ഥാൻ ലിവറിന്റെ ഉത്പന്നങ്ങളാണ്. ലേബലിലെ ചെറിയക്ഷരം നോക്കിതിരിച്ചറിയുക. നമുക്ക് അവരുടെ സോപ്പിനു പകരം നാടൻ സോപ്പു വാങ്ങാം. ഏറ്റവും നല്ലത് ശുദ്ധമായ വെളിച്ചെണ്ണകൊണ്ട് നമ്മുടെ അയൽക്കൂട്ടങ്ങളിലും ഉണ്ടാക്കുന്ന സോപ്പു തന്നെ വാങ്ങുന്നതല്ലേ? അല്ലെങ്കിൽ തന്നെ എത്രയോ സ്വദേശി സോപ്പുകളുണ്ട് നമുക്കു തെരഞ്ഞെടുക്കാൻ.

തേയിലയുടെ കാര്യത്തിലും എത്രയോ നാടൻ ഇനങ്ങളുണ്ട്, ചെറുതും വലുതുമായ കമ്പനികളുടെ ഉത്പന്നങ്ങൾ. ബഹുരാഷ്ട്രകമ്പനികൾ വിപണനം ചെയ്യുന്ന ലിപ്ടൺ, ബ്രൂക്കബോണ്ട് തുടങ്ങിയ ഇനങ്ങൾ ബഹിഷ്ക്കരിക്കൂ.

ക്രമേണ, ഇവരുടെ എല്ലാ ഉത്പന്നങ്ങൾക്കും ബദലായി ഗുണമേന്മയുള്ള നാടൻ ഉത്പന്നങ്ങൾ ലഭ്യമാക്കുക എന്നതായിരിക്കട്ടെ നമ്മുടെ ലക്ഷ്യം.

*ആഗോളവത്കരണത്തെ ചെറുക്കാൻ*

*ബഹിഷ്കരണം ആയുധമാക്കുക!*

# അമേരിക്ക പാപത്തിന്റെ സന്തതി

പാപത്തിൽ ജനിച്ച് പാപത്തിൽ വളർന്ന് പാപത്തിൽ ജീവിക്കുന്ന ഒരു രാജ്യമാണ് അമേരിക്ക.

- ദശലക്ഷക്കണക്കിന് നാട്ടുകാരായ റെഡ്ഇൻഡ്യൻസിനെ ക്രൂരമായി കൊന്നൊടുക്കി.
- ദശലക്ഷക്കണക്കിന് കറുത്ത വംശജരെ ആഫ്രിക്കയിൽ നിന്ന് വേട്ടയാടി പിടിച്ച് അടിമകളാക്കി.
- അമേരിക്കൻ താൽപര്യസംരക്ഷണത്തിന് ലോകത്തിലെ ഏതു രാജ്യത്തും അവരുടെ പരമാധികാരത്തെ വിലവയ്ക്കാതെ ഇട പെടാൻ അധികാരമുണ്ടെന്ന് സ്വയം പ്രഖ്യാപിച്ചു.
- 1962-ൽ ക്യൂബ ആക്രമണത്തിന് തയ്യാറെടുക്കെ പരമ്പരാഗത അമേരിക്കൻ വിദേശ നയത്തിന്റെ തുടർച്ച മാത്രമാണെന്ന് കെന്നഡി അവകാശപ്പെട്ടു.
- 1795 മുതൽ 1895 വരെയുള്ള 103 ഇടപെടലുകളുടെ നീണ്ട ഒരു ലിസ്റ്റ് ഡീൻ റസ്ക് സെനറ്റ് കമ്മിറ്റിക്ക് മുമ്പാകെ അവതരിപ്പിച്ചു.
- 20-ാം നൂറ്റാണ്ടിലെ ലിസ്റ്റ് അതിലും വലുതാണ്. അതിന്റെ തുടർച്ച മാത്രമാണ് ഇറാഖ് യുദ്ധം.
- അർജ്ജന്റീന, നിക്കരഗ്വ, ജപ്പാൻ, ഉറുഗ്വേ, ചൈന, അൻഗോള, ഹവയ്.... 19-ാം നൂണ്ടിൽ സൈനികമായി ഈ രാജ്യങ്ങളിലെല്ലാം അമേരിക്ക ഇടപ്പെട്ടിട്ടുണ്ട്.
- കൊളംബിയ, എൽസൽവദോർ, ഇക്വഡോർ, ഗ്വാട്ടിമാല, പനാമ, ക്യൂബ, ബൊളീവിയ, പരാഗ്വെ, വെനിസ്വ്യൂല, വിയറ്റ്നാം, കൊറിയ, ഇന്ത്യോനേഷ്യ, തിമൂർ, കംബൂച്ചിയ, ചൈന, കുവൈറ്റ്, ഇറാൻ, പാലസ്തീൻ, അഫ്ഗാനിസ്ഥാൻ .... ആൻഗോള, ഈജിപ്ത്, എതോപ്യ , കെനിയ, സിംബാവേ, കോംഗൊ, അമേരിക്ക പ്രത്യ ക്ഷമായി സൈനിക ഇടപെടൽ നടത്താത്ത രാജ്യങ്ങൾ കുറ വാണ്.
- ഭ്രാന്തുപിടിച്ച ഒരു രാജ്യത്തിന്റെ ഭ്രാന്തനായ ഭരണാധികാരിയാണ് ജോർജ്ജ് ബുഷ്

*(അവലംബം A People History of United States : Howard Zinn)*